

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 05 | THE ONLINE OFFICIAL NEWS BULLETIN | 2022 January 29

ദനഹകാലം | SEASON OF EPIPHANY

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 30 ♪6 4th Sunday after Epiphany | 31 ♪2 | 1 ♪6 | 2 ♪3 ✠Maelto dmoran lhayklo (Entrance of our Lord into the Temple) Comme. of St. Simon and Hanna. 54rd Mem. of Pathros Mar Osthathios ✠ (Kandanad Carmel Dayara) | 3 ♪6 Comme. of Mar Bar Souma Comme. of All Spiritual Father | 4 ♪2 | 5 ♪6 |



പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും, പൗലോസ് മാർ അത്തനാസിയോസ് തിരുമേനിയുടെയും ഓർമ്മപ്പെരുന്നാൾ കോട്ടയം ദേവലോകം അരമന ചാപ്പലിൽ ആചരിച്ചു. രാവിലെ വിശുദ്ധ കുർബ്ബാനയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ മുഖ്യകാർമികത്വം വഹിച്ചു.

## റോട്ടറി എക്സലൻസ് പുരസ്കാരം ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക്



കുന്നംകുളം: റോട്ടറി എക്സലൻസ് പുരസ്കാരം ഓർത്തഡോക്സ് സഭയുടെ മാധ്യമ വിഭാഗം ചെയർമാനും അഹമ്മദാബാദ് ഭദ്രാസനം മെത്രാപോലീത്തായുമായ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക്. അദ്ദേഹം പൊതുസമൂഹത്തിനു നൽകിയ സംഭാവനകൾ പരിഗണിച്ചാണ് കുന്നംകുളം റോട്ടറി ക്ലബ്ബിന്റെ എക്സലൻസ് അവാർഡിന് തെരഞ്ഞെടുത്തിരിക്കുന്നത്.

വടക്കേ ഇന്ത്യയിലെ ആദിവാസി കോളനികളിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ 'ജ്യോതിസ് ആശ്രമം' നടത്തുന്ന പ്രവർത്തനങ്ങൾ പൊതുസമൂഹത്തിനു മാതൃകയാണ്. വിവിധ മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച കുന്നംകുളത്തുകാർക്ക് നൽകുന്നതാണ് എക്സലൻസ് അവാർഡ്. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ, പ്രശസ്ത തച്ചുശാസ്ത്ര വിദഗ്ധൻ കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാട്, പ്രശസ്ത സർജൻ ഡോ. ആർ.എം വർമ്മ വ്യവസായി ഉജാല രാമചന്ദ്രൻ തുടങ്ങിയ പ്രതിഭകളാണ് മുൻകാലങ്ങളിൽ റോട്ടറി എക്സലൻസ് അവാർഡ് നൽകിയിട്ടുള്ളത്. ഫെബ്രുവരിയിൽ കുന്നംകുളത്ത് നടക്കുന്ന ചടങ്ങിൽ അവാർഡ് കൈമാറുമെന്ന് റോട്ടറി ഭാരവാഹികൾ അറിയിച്ചു.



ഭാരതത്തിന്റെ 73-ാം റിപ്പബ്ലിക്ക് ദിനത്തോടനുബന്ധിച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പ. കാതോലിക്കാ ബാവ ദേശീയ പതാക ഉയർത്തി.



പരുമല സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൽ പുതിയതായി ആരംഭിച്ച Continuous Renal Replacement Therapy (CRRT) Dialysis Machine ന്റെ ഉത്ഘാടനവും കൂദാശയും ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് നിർവഹിച്ചു. Black Tulip Flower ന് വേണ്ടി എബ്രഹാം പി. സണ്ണി നല്കിയ ഈ dialysis machine, കൂടുതൽ സമയമെടുത്തു ഡയാലിസിസ് പ്രവർത്തനം നിർവഹിക്കുന്നതാണ്. ഈ സംവിധാനം ഉപയോഗിക്കുന്ന മദ്ധ്യതിരുവിതാംകൂറിലെ ആദ്യ ആശുപത്രിയും പരുമലയാണ്. ഹോസ്പിറ്റൽ സി.ഇ.ഒ ഫാ. എം. സി. പൗലോസ്, പരുമല സെമിനാരി മാനേജർ ഫാ. വിനോദ് ജോർജ്ജ്, സജി അലക്സ്, എബ്രഹാം പി. സണ്ണി യും കുടുംബവും, ഹോസ്പിറ്റൽ നെഫ്രോളജി, കാർഡിയോളജി ഡിപ്പാർട്ട്മെന്റ് ഡോക്ടേർസ് എന്നിവർ പങ്കെടുത്തു.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ



# "നിങ്ങൾ ഭാഗ്യവാന്മാർ ദൈവരാജ്യം നിങ്ങൾക്കുള്ളത്. നിങ്ങൾ തൃപ്തരാകും, നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിക്കും"

ഡോ. ഗീവർഗീസ് മാർ യൂലിയോസ്

## ദേവാലയ പ്രവേശന പെരുന്നാൾ

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര വ്യാപാരനാളുകളിലെ ഓരോ സംഭവങ്ങളും പ. സഭയുടെ മാറാനായ പെരുന്നാളുകളാണല്ലോ. ജഡധാരണം ചെയ്ത വചനം മനുഷ്യരൂപത്തിൽ ആദ്യമായി തന്റെ വാസസ്ഥലമായ ദേവാലയത്തിൽ എത്തുന്ന ദിവസത്തെയാണ് ദേവാലയ പ്രവേശന പെരുന്നാളായി നാം ആഘോഷിക്കുന്നത്.

യഹൂദന്മാരുടെ ശുചീകരണ നിയമപ്രകാരം ഒരു പുരുഷ പ്രജ ജനിച്ചാൽ നാല്പതാം ദിവസമാണ് ശിശുവിന്റെ മാതാപിതാക്കൾ അവനെ ദേവാലയത്തിൽ എത്തിക്കേണ്ടത് (എട്ടാം നാളിലെ പരിച്ഛേദന ഭവനത്തിൽ വച്ചാണ് നടക്കുന്നത്). ദേവാലയ പ്രവേശന പെരുന്നാളിലെ പ്രാരംഭ പ്രാർത്ഥന ശ്രദ്ധിക്കുക. "ദൈവിക പ്രമാണം നിറവേറ്റുവാൻ തന്റെ പിതാവിന്റെ ആലയത്തിലേക്ക് വന്നവനായി നീതിമാന്മാരാൽ പ്രതീക്ഷിക്കപ്പെട്ടവനും പുണ്യവാന്മാരാൽ ആഗ്രഹിക്കപ്പെട്ടവനുമായ ഞങ്ങളുടെ പ്രത്യാശയായ കർത്താവേ! പരിശുദ്ധ ദേവാലയത്തിലേയ്ക്കുള്ള നിന്റെ പ്രവേശന പെരുന്നാളിനെ അനുഷ്ഠിപ്പാൻ ഞങ്ങൾക്കു യോഗ്യത നൽകണമേ. 'നിന്റെ മഹാ കരുണയെ എന്റെ കണ്ണുകൾ കണ്ടതുകൊണ്ട് ഇനി ഞാൻ ചെന്നു വിശ്രമിപ്പാൻ എന്നെ പിരിച്ചുവിടണമേ' എന്ന് പ്രാർത്ഥിച്ച വൃദ്ധനായ ശീമോനോടൊന്നിച്ച് നിന്നെ സ്തുതിപ്പാൻ ഞങ്ങളെയും സഹായിക്കണമേ."




പരിച്ഛേദനയെക്കുറിച്ചും ദേവാലയ പ്രവേശനത്തെക്കുറിച്ചുമുള്ള ന്യായപ്രമാണ നിയമങ്ങളാണ് ആദ്യ പഴമ വായന (ലേവ്യ 12.1-8). യാഗ വസ്തുക്കൾ അന്യൂനമായിരിക്കണമെന്ന നിബന്ധനയും നിർബന്ധമാണ് (ലേവ്യ 22.17-23).

ദാവീദ്പുത്രനായ ക്രിസ്തുവിന്റെ ദേവാലയ പ്രവേശനത്തിൽ ദാവീദിന്റെ രാജ്യത്തെക്കുറിച്ചാണ് ശമുവേൽ പ്രവചനത്തിൽ നിന്നും പിന്നീട് വായിക്കുന്നത്. ക്രിസ്തുവിന്റെ ദേവാലയ പ്രവേശനത്തോടെ അവനിൽ ആരംഭിക്കുന്ന നിത്യമായ ദൈവരാജ്യത്തിന്റെ സൂചനകൾ ലഭ്യമാകുന്നു (2 ശമുവേൽ 5.1-6, 17-21). എല്ലാ അന്ധവിശ്വാസങ്ങളിൽ നിന്നും വിഗ്രഹസേവകളിൽ നിന്നും രാജ്യം സംരക്ഷിക്കപ്പെടുമെന്നും അവിടെ വ്യക്തമാക്കുന്നു. "എന്നാൽ യിശായിയുടെ കുറ്റിയിൽ നിന്നും ഒരു മുള പൊട്ടി പുറപ്പെടും; അവന്റെ വേരുകളിൽ നിന്നുള്ള ഒരു കൊമ്പ് ഫലം കായ്ക്കും" എന്ന് പ്രഖ്യാപിച്ചുകൊണ്ട് അവനിൽ സ്ഥാപിതമാകുന്ന ദൈവരാജ്യത്തെ കുറിച്ചുള്ള ഗംഭീരമായ വർണ്ണനയാണ് യെശയ്യാ പ്രവാചകൻ നൽകുന്നത്. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആലോചനയുടെയും ബലത്തിന്റെയും ആത്മാവിലാണ് അവൻ എഴുന്നള്ളുന്നത് എന്നും ആകയാൽ അവൻ നീതിപൂർവ്വം വിധിക്കുകയും ദരിദ്രർക്ക് ന്യായം പാലിക്കുകയും ചെയ്യുമെന്നും 'നീതി അവന്റെ നടുക്കെട്ടും വിശ്വസ്തത അവന്റെ അരക്കച്ചയുമായിരിക്കുമെന്നും' അപ്പോൾ ഭൂമി യഹോവയുടെ പരിജ്ഞാനം കൊണ്ട് നിറയുമെന്നും ജാതികൾ അവനെ അന്വേഷിച്ച് വരുമെന്നുമൊക്കെ യെശയ്യാവ് മുൻകൂട്ടി പ്രവചിക്കുന്നു.

നമ്മിൽ പ്രത്യക്ഷനായി പ്രകാശിച്ചിരിക്കുന്ന ഈ ക്രിസ്തുവിനെ വിശ്വസിക്കേണ്ടതിനെക്കുറിച്ചാണ് ആദ്യ ലേഖന വായന. ദൈവം നമുക്ക് നൽകുന്ന നിത്യജീവനാണ് പുത്രൻ എന്നും ആകയാൽ പുത്രനുള്ളവനു ജീവൻ ഉണ്ട്; പുത്രനില്ലാത്തവന് ജീവൻ ഇല്ല എന്നും വ്യക്തമായി വി. യോഹന്നാൻ പറയുന്നു (1 യോഹ. 4.11-5.20).

ക്രിസ്തുവിൽ ആരംഭിച്ച് അവന്റെ ഗാത്രമാകുന്ന പ. സഭയാകുന്ന ദൈവരാജ്യത്തിലെ നിയമ വ്യവസ്ഥകളെ കുറിച്ചാണ് പ. പൗലോസ് ശ്ലീഹാ കൊരിന്ത്യരെ ഉദ്ബോധിപ്പിക്കുന്നത് (6.1-16). ഇന്നും ഏറെ ശ്രദ്ധിക്കപ്പെടേണ്ട വാക്യങ്ങളാണ് അവ. അവിശ്വാസികളുടെ മുന്നിൽ വച്ച് സഹോദരൻ സഹോദരനോട് വ്യവഹരിക്കേണ്ടി വരുന്ന ദുരവസ്ഥയെക്കുറിച്ച് ഒരു പ്രവചനം പോലെ അദ്ദേഹം പറയുന്നു. സാക്ഷ്യം നഷ്ടപ്പെടുത്തികൊണ്ടുള്ള വ്യവഹാരങ്ങൾക്കു പകരം നിങ്ങൾ അന്യായം സഹിച്ചുകൊള്ളാത്തത് എന്തെന്നും, നഷ്ടം ഏറ്റുകൊള്ളാത്തത് എന്ത് എന്നും (6.7) അദ്ദേഹം നമ്മോട് ചോദിക്കുന്നു.

വചന ധ്യാനത്തിലൂടെയും പ്രാർത്ഥനകളിലൂടെയും ഇത്രയും ഒരുക്കിയ ശേഷമാണ് വി. ഏവൻഗേലിയോനിൽ നിന്നും നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശന സംഭവം പ. സഭ വായിച്ച് ധ്യാനിക്കുന്നത് (ലൂക്കോസ് 2.22-40). ക്രിസ്തുവിനെ കാണും മുമ്പേ മരണം കാണുകയില്ല എന്ന് ആത്മവരം ലഭിച്ചിരുന്ന വൃദ്ധനായ ശിമയോൻ ക്രിസ്തുവിനെ സാക്ഷിക്കുന്നു. ശിശുവിനെ കൈയിലേന്തി ദൈവത്തെ പുകഴ്ത്തി അപേക്ഷിക്കുന്നു: "ഇപ്പോൾ നാഥാ തിരുവചനം പോലെ നീ അടിയനെ സമാധാനത്തോടെ വിട്ടയയ്ക്കണമേ; ജാതികൾക്കു വെളിപ്പെടുവാനുള്ള പ്രകാശവും നിന്റെ ജനമായ യിസ്രായേലിന്റെ മഹത്വവുമായി നീ സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിന്റെ രക്ഷയെ എന്റെ കണ്ണ് കണ്ടുവല്ലോ" എന്ന് പറഞ്ഞു.

അതിശ്രേഷ്ഠമായ ധ്യാനചിന്തകളാണ് ഈ ദിവസത്തെ പ്രൊമിയോൻ-സെദ്റാ-എത്രോകളിൽ കാണുന്നത്. "കന്യക ഗർഭം ധരിച്ചു പ്രസവിക്കും" എന്ന യെശയ്യാ പ്രവാചകന്റെ പ്രവചനവാക്യത്തെ ശിമയോൻ തന്റെ ന്യായപ്രമാണ പഠന നാളുകളിൽ സംശയിച്ചിരുന്നപ്പോൾ അദ്ദേഹത്തിന് ലഭിച്ച പ്രത്യേക വരമാണ് 'നിന്റെ കണ്ണു കൊണ്ട് നീ അത് കാണുകയും കൈകൾ കൊണ്ട് അവനെ ഉയർത്തുകയും ചെയ്യാതെ നീ മരിക്കയില്ല' എന്ന വാഗ്ദാനം. യോർദാനിലെ യോഹന്നാന്റെ സാക്ഷ്യത്തോടു ചേർത്തു വച്ച് വായിക്കേണ്ട വലിയ സാക്ഷ്യമാണ് ദേവാലയത്തിൽ വച്ച് ശിമയോനും ഹന്നാ പ്രവാചകിയുമൊക്കെ നൽകുന്നത്.

ക്രിസ്തുവിൽ ആരംഭിച്ചിരിക്കുന്ന 'സർവ്വോദയ'ത്തെ സകല തലമുറകളും അനുഭവിച്ച് അറിയുകയും അതിലേക്ക് സർവ്വ ജനതയെയും ഒരുക്കുകയും ചെയ്യണമെന്ന വലിയ ആഹ്വാനമാണ് ദേവാലയ പ്രവേശന പെരുന്നാളിന്റെ മുഖ്യ സന്ദേശം എന്ന് വ്യക്തം. നാല്പതാം നാൾ മുതൽ തന്റെ ജഡത്തിലുള്ള മരണം വരെയും അവൻ ദേവാലയത്തെ ഏറെ ബഹുമാനിക്കുകയും എപ്പോഴും അവിടെ എത്തി ധ്യാനിക്കുകയും പെരുന്നാളുകളിൽ രഹസ്യമായും പരസ്യമായും പങ്കുകൊള്ളുകയും ചെയ്യുമായിരുന്നു എന്ന് ഓർക്കണം. "ഞാൻ എന്റെ പിതാവിന്റെ ഭവനത്തിൽ ഇരിക്കേണ്ടവനല്ലയോ" എന്ന് അവൻ മാതാപിതാക്കളോട് ചോദിക്കുന്നതും ഓർമ്മിക്കാം.

അവനിൽ ആരംഭിച്ചിരിക്കുന്ന നിത്യമായ വി. ദേവാലയമാകുന്ന പ. സഭയിൽ വസിച്ച് അവനെ സാക്ഷിക്കുവാനും ജാതി മത വർഗ്ഗ വർണ ഭേദമെന്യേ സർവ്വരെയും അവനിലേയ്ക്ക് ക്ഷണിക്കുവാനും നമുക്കും കടമയുണ്ട്. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







**മലങ്കരയുടെ സൂര്യതേജസ്സ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ ഓർമ്മപ്പെരുന്നാളിനു അദ്ദേഹം കബറടങ്ങിയ ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ കൊടിയേറി.**

## പരുമല സെന്റ് ഗ്രിഗോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റലിനു മറ്റൊരു നാഴികക്കല്ല് കൂടി

മാന്നാർ: നൂതനവും അതിസങ്കീർണ്ണവുമായ TAVR (Trans Catheter Aortic Valve Replacement) ശസ്ത്രക്രിയ പരുമല സെന്റ് ഗ്രിഗോറിയോസ് ഹോസ്പിറ്റലിൽ പ്രമുഖ ഹൃദ്രോഗ വിദഗ്ദ്ധരായ ഡോക്ടർ മഹേഷ് നളിൻ കുമാർ, ഡോക്ടർ സാജൻ അഹമ്മദ്, ഡോക്ടർ അരുൺകുമാർ എന്നിവരുടെ നേതൃത്വത്തിൽ വിജയകരമായി പൂർത്തിയാക്കി.

ഹൃദയത്തിലെ പ്രധാന വാൽവായ അയോർട്ടിക് വാൽവ് ചുരുങ്ങിയ അവസ്ഥയിലുള്ള രോഗികളിൽ ഹൃദയം തുറന്നുള്ള ശസ്ത്രക്രിയ ഒഴിവാക്കി രോഗിയുടെ തുടയിലെ ധമനിയിലൂടെ വാൽവ് ഘടിപ്പിച്ച കത്തിറ്റർ കടത്തിവിട്ട് പഴയ വാൽവിനു പകരമായി പിടിപ്പിക്കുന്ന സാങ്കേതികവിദ്യയാണ് TAVR. വ്യത്യസ്തങ്ങളായ നിരവധി ശസ്ത്രക്രിയകൾ വിജയകരമായി പൂർത്തിയാക്കിയ പരുമല കാർഡിയോളജി വിഭാഗം അപൂർവം രോഗികളിൽ മാത്രം കണ്ടുവരുന്ന ബൈകസ്പിഡ് അയോർട്ടിക് വാൽവ് എന്ന അവസ്ഥയിൽ ഉണ്ടായിരുന്ന കായംകുളം സ്വദേശി ആയ ഹരിഹരൻ പിള്ള (73) തിരുവല്ല പുല്ലാട് സ്വദേശിനി ആയ റോസമ്മ മാത്യു (77) എന്നിവരിൽ ഹൃദയം തുറക്കാതെ ചുരുങ്ങിയ ഹൃദയവാൽവിന് പകരം പുതിയ വാൽവ് ഘടിപ്പിക്കുകയായിരുന്നു. മൂന്ന് ദിവസത്തിനുള്ളിൽ ഇരുവരും പൂർണ്ണ ആരോഗ്യരായി ആശുപത്രി വിട്ടു.

വിദേശ രാജ്യങ്ങളിൽ 30 ലക്ഷത്തിൽ അധികം ചിലവ് വരുന്ന ഈ സാങ്കേതികവിദ്യ ഇതിന്റെ പകുതിയോളം ചിലവിൽ ആണ് സെന്റ് ഗ്രിഗോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൽ വിജയകരമായി പുറത്തിയാക്കിയത്.



## ഫാ. വി. കെ. ജോൺ കോർ എപ്പിസ്കോപ്പാ (77) നിര്യാതനായി

മലബാർ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിച്ച സീനിയർ വൈദികൻ ഫാ. വി. കെ. ജോൺ കോർ എപ്പിസ്കോപ്പാ (77) നിര്യാതനായി. നല്ലില സെന്റ് ഗബ്രിയേൽ ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്. മദ്രാസ്, കൊച്ചി ഭദ്രാസനങ്ങളിലെ വിവിധ ഇടവകകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ശവസംസ്കാരം വ്യാഴാഴ്ച രണ്ടു മണിക്ക് ഇടവകപള്ളിയിൽ.



## ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം മാനവീയം – ജ്വാല

കോട്ടയം: ലോകത്തിലെ ഏറ്റവും വലിയ മതേതര രാജ്യമായ ഇന്ത്യയുടെ മതേതര മൂല്യങ്ങൾ നിലനിർത്തണമെന്നും എല്ലാ ആരാധനാലയങ്ങളും ആരാധനാ സ്വാതന്ത്ര്യവും സംരക്ഷിക്കപ്പെടണമെന്നും ആഹ്വനം ചെയ്തു കൊണ്ട് റിപ്പബ്ലിക് ദിനത്തോടനുബന്ധിച്ചു മാനവീയം – ജ്വാല കേന്ദ്ര – റീജണൽ – ഭദ്രാസന – യൂണിറ്റ് തലങ്ങളിൽ സംഘടിപ്പിച്ചു. കേന്ദ്ര തല ഉദ്ഘാടനം ജനുവരി 26–ന് വൈകിട്ട് 7 മണിക്ക് പരുമല സെമിനാരിയിൽ വെച്ചു നടത്തി.

പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിച്ചു. സംസ്ഥാന കൃഷി വകുപ്പ് പി. പ്രസാദ് ഉദ്ഘാടനം നിർവഹിച്ചു. ശുഭാനന്ദാശ്രമം സെക്രട്ടറി സ്വാമി ഗീതാനന്ദൻ മുഖ്യപ്രഭാഷണം നടത്തി. യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. വർഗീസ് ടി. വർഗീസ്, ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, ട്രഷറർ ജോജി പി. തോമസ്, റീജിയണൽ സെക്രട്ടറി മത്തായി ടി. വർഗീസ് എന്നിവർ നേതൃത്വം നല്കി.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
കുന്നംകുളം ഭദ്രാസനം
ഓർത്തഡോക്സ് കൺവെൻഷൻ
2022 ഫെബ്രുവരി 4, 5, 6
വെള്ളി, ശനി, ഞായർ
സെന്റ് ഗ്രീഗോറിയോസ് അരമന ചാപ്പൽ, ആർത്താറ്റ്

04–02–2022 വെള്ളി
6.00 p.m.: സന്ധ്യാനമസ്ക്കാരം
: ഗാനശുശ്രൂഷ
കൺവെൻഷൻ ഉദ്ഘാടനം:
അഭി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത
വചന ശുശ്രൂഷ :
റവ. ഫാ. ജോൺ റ്റി. വർഗ്ഗീസ്

05–02–2022 ശനി
6.00 p.m.: സന്ധ്യാനമസ്ക്കാരം
: ഗാനശുശ്രൂഷ
വചന ശുശ്രൂഷ
റവ. ഫാ. ജോൺ റ്റി. വർഗ്ഗീസ്

06–02–2022 ഞായർ
6.00 p.m.: സന്ധ്യാനമസ്ക്കാരം
: ഗാനശുശ്രൂഷ
വചന ശുശ്രൂഷ
റവ. ഫാ. അലക്സ് ജോൺ

റവ. ഫാ. ജോൺ റ്റി. വർഗ്ഗീസ്
റവ. ഫാ. അലക്സ് ജോൺ

NB : കോവിഡ് മാനദണ്ഡങ്ങൾ പാലിച്ച് നടത്തപ്പെടുന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# സ്നേഹത്തിന്റെ സ്വാതന്ത്ര്യം

## ഒരു മഹാ രഹസ്യം

### യാഥാർത്ഥ്യത്തിന്റെ ഹൃദയസ്ഥാനത്ത് ഒരു മഹാ രഹസ്യമായി, പരിശുദ്ധാത്മാവിലുള്ള സർഗ്ഗാത്മക സ്വാതന്ത്ര്യത്തോടൊപ്പം എല്ലാറ്റിനെയും ഒന്നിപ്പിക്കുന്ന സ്നേഹം.

### ഒരു മനുഷ്യന്റെ ദർശനം. ഒരു ആദ്ധ്യാത്മിക ആത്മകഥ

പൗലോസ് മാർ ഗ്രീഗോറിയോസ്

വിവർത്തനം: എം. കുര്യൻ

## 1

## യോഗ്യതാപത്രം: വ്യക്തിപരമായ കുമ്പസാരത്തിന് ഒരു ക്ഷമാപണം

ഇത് എന്റെ കഥ. അത് എന്നിലും എന്റെ ചുറ്റിലുമായി വാസ്തവത്തിൽ എങ്ങനെ സംഭവിച്ചു എന്നു പറയാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചുപോകുന്നു. എനിക്ക് ഇപ്പോഴുള്ളതിനേക്കാൾ കൂർമമായ ഓർമശക്തി അതിനു വേണ്ടിവരും. അതുമാത്രം പോരാ. ഉദാഹരണത്തിന്, സ്വയം തുറന്നു പ്രകാശിപ്പിക്കാൻ ഭയമില്ലാത്ത ഒരുൽകൃഷ്ടമനസ്സ് അതിനാവശ്യമാണ്. കൂടുതൽ സത്യസന്ധതയോടെ ഉള്ളിലേക്കു നോക്കാൻ കഴിവുള്ള ഭദ്രമായ ഒരു വ്യക്തിത്വബോധം അതിനുവേണം. പൊങ്ങച്ചത്തിനോ വീമ്പിളക്കാനോ ഉള്ള ആവശ്യത്തിൽനിന്നു സ്വാതന്ത്ര്യം വേണം. അർഹമായ സ്ഥാനങ്ങൾക്കു പ്രശംസ അർപ്പിക്കാനും മറ്റുള്ളവരോടുള്ള അനേകമനേകം കടപ്പാട് വകവച്ചുകൊടുക്കാനും കഴിവുവേണം. സ്വന്തം നേട്ടങ്ങളെപ്പറ്റിയും പരാജയങ്ങളെപ്പറ്റിയും സംസാരിക്കുമ്പോൾ, നേട്ടങ്ങൾ വാനോളം പുകഴ്ത്താതെ സ്വന്തം സാധാരണത്വത്തെ തുറന്നുകാണാനുള്ള സന്നദ്ധതയും ആവശ്യമായിത്തീരും.



എന്റെ ഓർമ്മശക്തി അത്ഭുതാവഹമാംവിധം കൃത്യമാണെങ്കിൽ പോലും, സ്വന്തം കഥ പറയുമ്പോൾ വ്യാഖ്യാനങ്ങളെ വസ്തുതകളിൽ നിന്നു പരിച്ഛേദം ഒഴിച്ചുനിറുത്തുക അസാദ്ധ്യമാണെന്ന് എനിക്കു നന്നായി അറിയാം. മാത്രമല്ല, ഞാൻ ഓർക്കുന്ന കാര്യങ്ങൾപോലും പൂർണമായി വെളിപ്പെടുത്താൻ എനിക്കു ധൈര്യംപോരാ. എന്റെ കഥയിൽ എനിക്കു ലജ്ജ തോന്നുന്ന വളരെയേറെ കാര്യങ്ങളുണ്ട്. ചില കാര്യങ്ങൾ ഓർക്കുന്നതുപോലും എനിക്കു മനംപിരട്ടലുണ്ടാക്കും. ചില കാര്യങ്ങൾ എന്റെ ഓർമ്മയുടെ ഉപബോധതലത്തിൽ നിന്നും അബോധതലത്തിൽ നിന്നും കുഴിച്ചു പുറത്തെടുക്കാൻ എനിക്കു കരുത്തുപോരാ. എന്നെ സംബന്ധിക്കുന്ന മറ്റുചില സംഭവങ്ങൾ പുറത്താക്കുന്നത് മറ്റുചിലർക്ക് അപകീർത്തികരമായേക്കും.

അതുകൊണ്ട് ഞാൻ എന്തെഴുതിയാലും മറ്റുള്ളവരിൽ ഒരു മതിപ്പുളവാക്കണമെന്ന ആഗ്രഹം എന്റെ സാക്ഷ്യത്തെ കോട്ടിമാട്ടും. കയ്യടി എനിക്ക് ഇഷ്ടമാണ്. മിക്ക മനുഷ്യരെയുംപോലെ കുറ്റപ്പെടുത്തലും ശാസനയും എന്നെ വേദനിപ്പിക്കുന്നു. താറാവിന്റെ പുറത്തുനിന്നു വെള്ളത്തുള്ളികൾ തെറിച്ചുപോകുന്നതുപോലെ നിന്ദയും സ്തുതിയും ഒരുപോലെ എന്നെ സ്പർശിക്കാതെ തൊലിപ്പുറത്തുനിന്നും തെറിച്ചുപോകുന്നവിധത്തിലുള്ള ആത്മികനില ഞാൻ പ്രാപിച്ചിട്ടില്ല. മറ്റുള്ളവർ എനിക്കെതിരായി എന്തെങ്കിലും പറയുമ്പോൾ ഞാൻ അസന്തുഷ്ടനാകും. അനുകൂലമായ ഒരു പുസ്തകാഭിപ്രായം എന്നെ എത്രയധികം സന്തുഷ്ടനാക്കുമെന്നോ!

ഇങ്ങനെയല്ല നടക്കേണ്ടതെന്ന് തത്വത്തിൽ എനിക്കറിയാം. എന്റെ ആത്മാഭിമാനം മറ്റു മനുഷ്യർ എന്നെപ്പറ്റി നടത്തുന്ന വിലയിരുത്തലിനെ ആശ്രയിച്ചായിരുന്നുകൂടാ. എന്റെ എല്ലാ പരാജയങ്ങളും തെറ്റുകളും കുറ്റങ്ങളും ഉണ്ടായിട്ടും ദൈവം എന്നെ സ്നേഹിക്കുന്നുവെന്ന ലളിതമായ വസ്തുതകൊണ്ടു തന്നെ ഞാൻ എന്നെ വിലമതിക്കണം, സ്നേഹിക്കണം. തത്വത്തിൽ ഇതെനിക്കറിയാം. പക്ഷെ പ്രയോഗത്തിൽ ആ സമചിത്തതപൂർണ്ണമായി നേടണമെങ്കിൽ ദൈവസ്നേഹത്തിൽ എന്റെ വേരുകൾ ആഴ്ന്നിറങ്ങണം. ദൈവത്തിന്റെ കരുതലും ആശ്രയിക്കാവുന്ന സ്നേഹവും എന്നെ ചുറ്റിപ്പൊതിയുന്നുവെന്നും അവിടെ ഞാൻ സുരക്ഷിതനാകുന്നുവെന്നുമുള്ള ബോധം വർദ്ധിക്കുന്നതോടെ മറ്റുള്ളവരുടെ സ്തുതിവാക്കുകളോ ആരോപണങ്ങളോ ശാസനകളോ പ്രശംസകളോ നിരാകരണമോ അംഗീകാരമോ എന്നെ ബാധിക്കാതെ കഴിക്കുന്നതിനുള്ള കഴിവ് എന്നിൽ വളരും. അങ്ങനെയുള്ള സുരക്ഷിതത്വബോധം ഇപ്പോൾ എന്നിൽ സാമാന്യം തരക്കേടില്ല എന്നല്ലാതെ പൂർണ്ണമാണെന്നോ അതിനടുത്തെങ്ങാൻ എത്തുമെന്നോ പറഞ്ഞുകൂടാ.

അങ്ങനെയെങ്കിൽ എന്റെ ഈ വിചിത്രമായ 'ആദ്ധ്യാത്മിക ആത്മകഥ' യുടെ സാംഗത്യമെന്താണ്? എന്തിന് ആരെങ്കിലും ഇതു വായിക്കണം? എന്തിനാണു ഞാനിത് എഴുതുന്നത്?

ആദ്യത്തേത് ഒരു സ്വാർത്ഥചിന്തയാണ്. ഞാൻ ജീവിതത്തിൽ നിന്നു പഠിച്ച കാര്യങ്ങൾ എനിക്കുതന്നെ ഒന്നു കാണണം – അവയിൽ അധികപങ്കും ജീവിതത്തിൽ പ്രായോഗികമാക്കാൻ എനിക്കു കഴിഞ്ഞില്ലെന്നു വരുകിലും. ഒരു നവജാതശിശുവായി ഞാൻ ഈ ഭൂമിയിൽ എത്തിയിട്ട് ഏതാണ്ട് 71 സംവത്സരമാകുന്നു. ഏതാണ്ടു പൂർണ്ണമെന്നു പറയാവുന്ന ഈ ജീവിതത്തിൽ ഈ വർഷങ്ങളിലൂടെ ഞാൻ പല കാര്യങ്ങൾ പഠിച്ചുകാണണം. പല ഉൾക്കാഴ്ചകൾ കൈക്കലാക്കിയിരിക്കണം. അവയെ പങ്കിടുന്നപക്ഷം പലർക്കും അവ പ്രയോജനപ്രദമായേക്കും. സമൂഹത്തിലുള്ള എന്റെ പ്രതിച്ഛായയിലൂടെ എന്നെ അറിഞ്ഞിട്ടുള്ളവർ ഈ ഗ്രന്ഥത്തിൽ പറയുന്ന പല കാര്യങ്ങളിലും നിരാശരായേക്കാം. ഒരു പക്ഷെ അതങ്ങനെതന്നെ ഇരിക്കുന്നതാണു നല്ലത്. വ്യാജപ്രതിച്ഛായകൾ സ്ഥിരമായ നിലനില്പ് അർഹിക്കുന്നില്ല. ഞാൻ ജീവിതത്തിൽ നിന്നു


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH


പഠിച്ച കാര്യങ്ങളെപ്പറ്റി എനിക്കെന്തുപറയാൻ കഴിയുമെന്നു കാണണമെന്നുണ്ട്. അതു പറയുന്നതുതന്നെ എന്നെ സംബന്ധിച്ചിടത്തോളം പുതിയ ഒരു പഠനമായിരിക്കും. മറുവശത്താകട്ടെ, എന്റെ അനുഭവങ്ങൾ, ഞാൻ പറയുന്ന കാര്യങ്ങൾ ഇവിടെ ഉപന്യസിക്കുന്നതിനുള്ള എന്റെ സാക്ഷ്യപത്രമായി കരുതാം. മറ്റൊരിടത്ത്, തീർത്തും വിരസമല്ലാത്ത എന്റെ ജീവിതത്തിന്റെ ഒരു ഒഴുക്കൻ ബാഹ്യരേഖ കൊടുക്കാൻ ശ്രമിക്കുന്നുണ്ട്.

രണ്ടാമത്, എനിക്കും മറ്റുള്ളവർക്കും വേണ്ടി ചെയ്ത കാര്യങ്ങൾക്ക് ദൈവത്തോട് നന്ദി പറയണമെന്നുണ്ട്. മനുഷ്യരാശിയോടു ചേർന്ന് എനിക്ക് ദൈവത്തെ സ്തുതിക്കണം; ആദരിക്കണം. എന്റെ സ്തുതി സ്തോത്രങ്ങളുടെ കീർത്തനങ്ങൾ വളരെ ചുരുക്കം മനുഷ്യർ മാത്രമേ കേൾക്കുകയുള്ളായിരിക്കാം. എന്നിലും എന്റെ വാക്കുകളിലും പ്രവൃത്തികളിലും നന്മയായിട്ടുള്ളതെല്ലാം പൂർണ്ണമായും ദൈവത്തിൽനിന്നു വന്നതാണെന്ന് എനിക്കു തുറന്നു സമ്മതിക്കണം. കാരണം സർവ്വനന്മയുടെയും സ്രോതസ്സ് അവിടുന്ന് ആകുന്നു. അതു ഞാൻ അംഗീകരിക്കുന്നു.

ദൈവാഭിമുഖ്യമുള്ള ഇത്തരം ഭാഷതന്നെ ചില വായനക്കാർക്ക് അരോചകമായിതോന്നിയേക്കാം. ചിലർക്ക് ഏതു ദൈവഭാഷയും (God - language) തത്വജ്ഞാനദൃഷ്ട്യാ സന്ദേഹാസ്പദമായും അതിരുകടന്ന ഭക്തി പ്രകടനമായും കപടഭക്തിപ്രകടനമായും തോന്നാം. ഇക്കാരണങ്ങളാൽ അതിന്റെ വിശ്വസനീയത അവർക്കു നഷ്ടപ്പെടുകയും ചെയ്യും.



രണ്ടു കാരണങ്ങളാൽ ഞാൻ അവരോടു പൊതുവേ യോജിക്കുന്നു. മനുഷ്യമതത്തിന്റെയും തത്വജ്ഞാനത്തിന്റെയും ചരിത്രത്തിൽ യുക്തിഭദ്രമോ കാല്പനികമായി കുറ്റമറ്റതോ ആയ ഒരു താത്വിക ദൈവവിശ്വാസം ഉള്ളതായി എനിക്കറിവില്ല. ക്രൈസ്തവരായ എന്റെ മിക്ക ദൈവശാസ്ത്രസഹപ്രവർത്തകരുടെയും തത്വജ്ഞാനപരമായ പച്ചപരമാർത്ഥതയിൽ നിന്ന് വളരെയേറെ കഷ്ടപ്പെട്ടിട്ടുള്ള ഒരാളാണു ഞാൻ. വിമർശനാത്മകമായ ആധുനികയുക്തിവിചാരത്തിന്റെ ലോകത്തിൽ ദൈവ - ഭാഷ തത്വജ്ഞാനദൃഷ്ട്യാ പ്രശ്നസങ്കുലമാണെന്ന് എനിക്കു നന്നായറിയാം.

മനുഷ്യചരിത്രത്തിൽ ദൈവ-ഭാഷ (God-talk) ഇത്രയേറെ അയഥാർത്ഥമായും അബദ്ധജടിലമായും കേൾക്കായ കാലഘട്ടം മുമ്പുണ്ടായിട്ടില്ലെന്നും എനിക്കു ബോധമുണ്ട്. മൗലികമായും പ്രവർത്തനരീതി പ്രകാരവും ദൈവത്തെ പ്രധാനമെന്നു നാം പരിഗണിക്കുന്ന സകലത്തിൽ നിന്നും - നമ്മുടെ ശാസ്ത്ര - സാങ്കേതിക രംഗത്തുനിന്നും, നമ്മുടെ സാഹിത്യത്തിൽ നിന്നും, കലാ - സംഗീതരംഗങ്ങളിൽ നിന്നും, പൗരധർമ്മരംഗത്തു നിന്നും, ഭരണവ്യവസ്ഥിതിയിൽ നിന്നും, നമ്മുടെ സാമൂഹ്യശാസ്ത്രങ്ങളിൽ നിന്നും, നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിൽ നിന്നും, നമ്മുടെ ആരോഗ്യ (ശാസ്ത്രവും കലയും) വ്യവസ്ഥയിൽ നിന്നും - നാം നിർമാർജനം ചെയ്തിരിക്കുന്നു. ഇങ്ങനെ വിചിത്രമായ ആധുനിക മതേതര നാഗരികതയിൽ അവിശ്വസനീയമാംവിധം കൂടുതലായി നാം ദൈവത്തെപ്പറ്റി സംസാരിക്കാറുണ്ട്. നാം ദൈവത്തെ നമ്മുടെ ജീവിതത്തിൽനിന്നു തീർത്തും നിഷ്കാസനം ചെയ്തിട്ടില്ലെന്നു നമ്മെത്തന്നെ ബോധ്യപ്പെടുത്താൻ വെപ്രാളംപിടിച്ചരീതിയിൽ കഠിനയത്നം ചെയ്യുന്നതുപോലെ.

ഒരുപക്ഷേ, ദൈവത്തെ പരാമർശിക്കാതെ തന്നെ അതേ കാര്യങ്ങൾ പറയാനും എനിക്കു കഴിഞ്ഞേക്കും. എന്നാൽ പണ്ഡിതലോകത്തിലോ ഉൽകൃഷ്ട സദസ്സുകളിലോ ദൈവത്തെപ്പറ്റി പറഞ്ഞുകൂടാ എന്ന വിലക്ക് ഉല്ലംഘിക്കാൻ ഉള്ളിൽ നിന്നൊരു പ്രേരണ എന്നെ ഹേമിക്കുന്നു. ദൈവനാമം വൃഥാ ഉപയോഗിക്കാൻ എനിക്കാഗ്രഹമില്ല. അതിനെ ദുരുപയോഗപ്പെടുത്തി രാഷ്ട്രീയനേട്ടം കൊയ്യുവാനും ഞാൻ ഉദ്ദേശിക്കുന്നില്ല. അതേസമയം ധിക്കാരം മുറ്റിയ മതനിരപേക്ഷസംസ്ക്കാരത്തിന്റെ ഭീഷണിക്കു വഴങ്ങാനും എനിക്കാഗ്രഹമില്ല. മനുഷ്യജീവി സ്വയം ഉത്ഭൂതമായി നിലനില്ക്കുന്നതാണെന്നും അല്ലെങ്കിൽ പ്രകൃതിസഹജമായ പരിണാമത്തിന്റെ ഫലമായി ഒരു അത്യാഹിതമെന്നോണം സംഭവിച്ചതാണെന്നും ആ നിലയ്ക്ക് ദൈവത്തോട് മനുഷ്യന് ഒരു കടപ്പാടുമില്ലെന്നുമുള്ള ഒരു സിദ്ധാന്തമാണ് ആ മതനിരപേക്ഷസംസ്ക്കാരം എന്റെമേൽ അടിച്ചേൽപ്പിക്കാൻ ശ്രമിക്കുന്നത്. ആ സിദ്ധാന്തത്തെ പിന്താങ്ങുന്നതായി യാതൊരു തെളിവുമില്ല. ശാസ്ത്രത്തിന് ഒരു ദൈവസങ്കല്പം (God hypothesis) ആവശ്യമില്ലെന്നു പറയുമ്പോൾ ലാപ്ലെയ്സ് ധിക്കാരിയായ ഒരു കൗമാരപ്രായക്കാരനെപ്പോലെ സംസാരിക്കുന്നതായി ഞാൻ കണ്ടിട്ടുള്ള തെളിവുകൾ എന്നെ ബോദ്ധ്യപ്പെടുത്തുന്നു. എന്റെ ദൈവ - സിദ്ധാന്തം (God - concept) മറ്റുള്ളവരുടെമേൽ അടിച്ചേൽപ്പിക്കാൻ എനിക്കു ലവലേശം ആഗ്രഹമില്ല. അതേസമയം ദൈവം നിലവിലുണ്ട് എന്നതിനു അവിതർക്കിതമായ തെളിവു നല്കാൻ ശാസ്ത്രത്തിനു കഴിവില്ലെന്ന കാരണത്താൽ സർവ്വജീവന്റെയും സ്രോതസ്സും അടിസ്ഥാനവും വഴികാട്ടിയുമായവനെ സ്തുതിക്കുന്നതിൽ നിന്ന് ഒഴിഞ്ഞിരിക്കാൻ എനിക്കു നിർവാഹമില്ലെന്നുകൂടി പറഞ്ഞുവയ്ക്കട്ടെ.

മൂന്നാമത്തെ കാരണവും, കുറഞ്ഞപക്ഷം എന്നെ സംബന്ധിച്ചെങ്കിലും, ശ്രദ്ധേയംതന്നെ. മൂന്നോ നാലോ പുസ്തകങ്ങൾ എന്റെ മസ്തിഷ്ക്കത്തിലുണ്ട്. തൃപ്തികരമായ രീതിയിൽ അവ പൂർത്തിയാക്കാൻ ഇനി സമയംകിട്ടുമെന്നു തോന്നുന്നില്ല. നാലു ഭൂഖണ്ഡങ്ങളിലും അനേകം സംസ്ക്കാരങ്ങളിലുമായി നീണ്ടുകിടക്കുന്ന സുദീർഘജീവിതത്തിൽ ഞാൻ കണ്ടുമുട്ടിയ ആശയങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലും ചിലതു പ്രത്യവലോകനം ചെയ്യുന്ന അവസരമായിക്കൂടി ഞാൻ ഈ ഗ്രന്ഥത്തെ ഉപയോഗിക്കാം. എന്റെ ജീവിതകഥ രചിക്കാൻ പല ആളുകളും എന്നോട് ആവശ്യപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് വായനക്കാരുടെ അനുവാദത്തോടുകൂടി, എന്റെ ജീവിതകഥ ജീവിതസായാഹ്നത്തിൽ മനസ്സിൽ തിങ്ങിക്കൂടുന്ന അനേകം ആശയങ്ങളെ സ്പർശിക്കാനുള്ള ചട്ടക്കൂടായി ഞാൻ ഉപയോഗിക്കട്ടെ.

എന്റെ വായനക്കാരെ ഞാൻ മുഷിപ്പിക്കുകയല്ലെങ്കിൽ, എന്റെ ജീവിതകഥയുടെ രത്നച്ചുരുക്കം ഏതാനും ഖണ്ഡികകളിൽ അവതരിപ്പിക്കാൻ എന്നെ അനുവദിച്ചാലും. എന്റെ ജീവിതത്തിന്റെ ആകമാനചട്ടക്കൂട് ഓരോ സംഭവത്തെയും ശരിയായ വീക്ഷണകോണത്തിൽ പ്രതിഷ്ഠിക്കാൻ ഒരുപക്ഷേ ഉതകിയേക്കാം. എന്റെ ജീവിതം ലോകവ്യാപകവും ഭൂഖണ്ഡാന്തരവ്യാപ്തവും വിവിധ സംസ്ക്കാരങ്ങളെ സ്പർശിക്കുന്നതുമായിപ്പോയി.

**II. എന്റെ ജീവിതത്തിന്റെ ഒരു ലഘു രേഖാചിത്രം**

രണ്ടു ഘട്ടങ്ങളിലായി (1947–'50, 1956–'59) ഞാൻ ആറിൽപരം വർഷം ആഫ്രിക്കയിൽ ജീവിച്ചു. അതിൽ അധികപങ്കും എത്യോപ്യയിലായിരുന്നു. ആ ഭൂഖണ്ഡത്തിൽ ഒരു ഡസനിലേറെ മറ്റു രാജ്യങ്ങൾ സന്ദർശിക്കുകയും ചെയ്തു. ഏഴു വർഷക്കാലം ഞാൻ അമേരിക്കൻ ഭൂഖണ്ഡത്തിൽ ചെലവഴിച്ചു (1950–'54, 1959–'60 എന്നിങ്ങനെ രണ്ടു ഘട്ടങ്ങളിലായി കാനഡ, മെക്സിക്കോ, ബ്രസീൽ, അർജന്റീന, ചിലി, പെറു, ക്യൂബ, ജമൈക്ക എന്നീ രാജ്യങ്ങളും ലാറ്റിൻ അമേരിക്കയും കരീബിയൻ പ്രദേശങ്ങളും സന്ദർശിച്ചിട്ടുമുണ്ട്). ഏഴെട്ടു വർഷം ഞാൻ യൂറോപ്പിൽ ജീവിച്ചു (അതിൽ അധികപങ്കും 1962–'67 സ്വിറ്റ്സർലന്റിൽ, 1960–61–ൽ ഇംഗ്ലണ്ടിൽ, 1972–ൽ ജർമ്മനി). ഇതിനിടയിൽ പല പ്രാവശ്യം പൂർവ്വയൂറോപ്പിലെയും പശ്ചിമയൂറോപ്പിലെയും മിക്കവാറും മറ്റെല്ലാ രാജ്യങ്ങളും സന്ദർശിക്കുകയുണ്ടായി. 1962 നും 1992 നും ഇടയിൽ കുറഞ്ഞപക്ഷം 45 പ്രാവശ്യം ഞാൻ സോവിയറ്റുയൂണിയൻ സന്ദർശിച്ചിട്ടുണ്ട്.

ജീവിതത്തിന്റെ ശേഷഭാഗം ഞാൻ ഏഷ്യയിലാണു ചെലവഴിച്ചത്. അതിൽ ആദ്യത്തെ 25 വർഷം ഇന്ത്യയിൽ തന്നെയായിരുന്നു. ചൈന, ജപ്പാൻ, കൊറിയ, മംഗോളിയ, സോവിയറ്റ് വിദൂര കിഴക്കൻ ഭാഗം, തായ്ലണ്ട്, ഫിലിപ്പിൻസ്, ഇൻഡോനേഷ്യ, ബർമ, ശ്രീലങ്ക എന്നീ രാജ്യങ്ങൾ ഞാൻ സന്ദർശിച്ചു. അവയിൽ ചില രാജ്യങ്ങളിൽ പല പ്രാവശ്യം പര്യടനം നടത്തി. പശ്ചിമേഷ്യയിലെ മിക്ക രാജ്യങ്ങളും ഞാൻ സന്ദർശിച്ചു. ആസ്ട്രേലിയയും ന്യൂസിലന്റും ഞാൻ വിട്ടുകളഞ്ഞില്ല. ഇതെല്ലാം മനുഷ്യരാശിയെപ്പറ്റിയും അതിന്റെ ബഹുവർണ്ണ സംസ്ക്കാരത്തെപ്പറ്റിയും എനിക്ക് ഏതാണ്ടൊരു ജ്ഞാനം നൽകി.

**ഭാഷകൾ**

ഞാൻ ധാരാളം വായിച്ചു. അതിലേറെ കേൾക്കുകയും ചെയ്തു. പല വിഭാഗത്തിലുള്ള ആളുകളെപ്പറ്റി വായിക്കുന്നതിനും കേട്ടറിയുന്നതിനും ഭാഷകൾ സഹായിക്കുന്നു. ഏതെങ്കിലും ഭാഷ പൂർണ്ണമായി വശമാക്കിയെന്നു പറഞ്ഞുകൂടാ. ഇംഗ്ലീഷ് ഭാഷ സാമാന്യം നന്നായി ഉപയോഗിക്കാൻ എനിക്കു കഴിയും (അതെന്റെ മാതൃഭാഷയല്ല. പക്ഷെ ആ ഭാഷയാണ് ഏറ്റവുമധികം അനർഗളമായി എനിക്ക് ഉപയോഗിക്കാൻ സാധിക്കുന്നത്). യഥാർത്ഥത്തിൽ സാഹിത്യ രചനയ്ക്കു കഴിവുണ്ടെന്ന് ഞാൻ അവകാശപ്പെടുന്നില്ല; മറ്റുള്ളവരിൽ അങ്ങനെയുള്ള കഴിവ് കണ്ടാൽ അഭിനന്ദിക്കുന്നു, ചിലപ്പോഴൊക്കെ അസൂയപ്പെടാറുമുണ്ട്. ഏതാണ്ട് 15 ഗ്രന്ഥങ്ങൾ ഞാൻ ഇംഗ്ലീഷിൽ രചിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ടെന്നതു മറ്റൊരു കാര്യം.

എനിക്കിപ്പോഴും മാതൃഭാഷയായ മലയാളം സുഗമമായി ഉപയോഗിക്കാൻ കഴിയും. വളരെനാൾ ഉപയോഗിക്കാതിരുന്നതിന്റെ ദൗർബല്യം ഉണ്ടെന്നുവരികിലും. ആ ഭാഷയിൽ സാഹിത്യ രചനയോ പത്രപ്രവർത്തനരചനയോ ധാരാളം ഞാൻ ചെയ്യാറുണ്ട്. ധാരാളം പ്രഭാഷണങ്ങൾ ആ ഭാഷയിൽ ചെയ്യേണ്ടതായും വരുന്നു.

ഒരിക്കൽ (43 വർഷം മുമ്പ് ) ഞാൻ അന്ന് ഔദ്യോഗിക എത്യോപ്യൻ ഭാഷയായിരുന്ന അംഹാരിക്ക് ഉപയോഗിക്കുന്നതിൽ നൈപുണ്യം നേടി. അംഹാരിക്ക് സംസാരിക്കുന്ന എത്യോപ്യൻ വിദ്യാർത്ഥികളെ (12 -ാം ഗ്രേഡിലുള്ളവർ) ആ ഭാഷ പഠിപ്പിക്കേണ്ടിയിരുന്നതിനാലാണ് 18 മാസം കൊണ്ട് ഞാൻ ഭാഷ വശമാക്കിയശേഷം പഠിപ്പിക്കാൻ തയാറായത്. കഴിഞ്ഞ ഏതാണ്ടു 34 വർഷങ്ങളിൽ ആ ഭാഷ കൈകാര്യം ചെയ്യാൻ അവസരമുണ്ടായിട്ടില്ല. കാരണം, 1959 ൽ ഞാൻ എത്യോപ്യൻ സിവിൽ സർവ്വീസ് വിട്ടു.



അങ്ങനെ ഒരു യൂറോ - അമേരിക്കൻ ഭാഷയും ഒരു ഏഷ്യൻ ഭാഷയും ഒരു ആഫ്രിക്കൻ ഭാഷയും ഞാൻ വശമാക്കേണ്ടി വന്നു. വിവിധ സംസ്ക്കാരങ്ങൾ മനസ്സിലാക്കുന്നതിൽ ഇതെല്ലാം എനിക്ക് ഉതകി എന്നു പറയാം.

ഒരു ഡസനിലേറെ മറ്റു ഭാഷകളിലും ഞാൻ കൈവച്ചിട്ടുണ്ട്. പക്ഷേ ആ ഭാഷകൾ എനിക്കു നന്നായി അറിയാമെന്നു പറഞ്ഞുകൂടാ. ഫ്രെഞ്ചു വായിക്കാനും ഗ്രഹിക്കാനും എനിക്കാവും. പക്ഷേ എഴുതാൻ കഴിവില്ല. വിഷമിച്ചു സംസാരിക്കാം. ജർമൻ ഭാഷയുടെ കാര്യത്തിലും ഇതൊക്കെ വാസ്തവം; ഫ്രെഞ്ചു ഭാഷയിലെയത്രപോലും പദങ്ങൾ എനിക്കറിഞ്ഞുകൂടാ. ഭാരതീയ ഭാഷകളായ ഹിന്ദിയും തമിഴും കുറച്ചൊക്കെ ഉപയോഗിക്കാൻ കഴിയും. പലതരം ഗ്രീക്കു ഭാഷയിലും എനിക്ക് കുറേ അറിവുണ്ട്. ബൈബിൾ രചിച്ചിട്ടുള്ള കൊയിനെ ഗ്രീക്ക്, ക്ലാസ്സിക്കൽ ഗ്രീക്ക്, പട്രിസ്റ്റിക് ഗ്രീക്ക് എന്നിവയും ആധുനിക യവന ഭാഷ (ഡമോട്ടിക്കി ഗ്രീക്ക്) പോലും അക്കൂട്ടത്തിൽ പെടും. ഇന്ത്യൻ ക്ലാസ്സിക്കൽ ഭാഷയായ സംസ്കൃതവും യൂറോപ്യൻ ക്ലാസിക്കൽ ഭാഷയായ ലത്തീനും എനിക്കു കുറെയെല്ലാം അറിയാം. സ്പാനിഷ്, ഇറ്റാലിയൻ, പോർട്ടുഗീസ് ഭാഷകൾ ക്ലേശിച്ചു വായിക്കാം. റഷ്യൻ, അറബി, എത്യോപ്യയിലെ ക്ലാസിക്കൽ ഭാഷയായ ഗീസ് എന്നിവയും പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. വേണ്ടത്ര ഫലിച്ചുവെന്നു പറഞ്ഞുകൂടാ.

ബിബ്ലിക്കൽ ഹീബ്രൂ, അരമായ സുറിയാനി എന്നീ ഭാഷകളും മറ്റുചില സെമിറ്റിക് ഭാഷകളും വായിക്കാൻ വേണ്ടത്ര അറിവു ഞാൻ നേടി. ഇതെല്ലാം എനിക്ക് സെമിറ്റിക് സംസ്ക്കാരത്തിന്റെ ചില വശങ്ങളെപ്പറ്റി ചില ഉൾക്കാഴ്ചകൾ നല്കി. ഞാൻ അമേരിക്കയിലെ ഒക്‌ലഹോമ യൂണിവേഴ്സിറ്റിയിൽ വച്ച് 1950 വേനൽക്കാലത്ത് ആറാഴ്ചകൊണ്ട് പഠിച്ച മറ്റൊരു ഭാഷയെപ്പറ്റിക്കൂടി പരാമർശിക്കേണ്ടിയിരിക്കുന്നു. ഒക്‌ലഹോമയിലെ ഒരു ചെറിയ അമേരിക്കൻ ആദിവാസി ഗോത്രത്തിന്റെ ഭാഷയാണ് 'കയാവ'. അത് ലിഖിത ഭാഷയല്ല. മിസിസ്സ് ഹെലൻ സ്പോട്ടഡ് ഹോഴ്സ് എന്ന ആദിവാസി വനിതയിൽ നിന്നാണ് ഞാൻ ആ ഭാഷ പഠിച്ചത്.

ഇത്രയുമാണ് ഭാഷകളുടെ കാര്യം. ആകെ എത്ര ഭാഷ വരുമെന്ന് എനിക്കറിഞ്ഞു കൂടാ. അമേരിക്കൻ ബൈബിൾ സൊസൈറ്റിയിലെ ഡോ. യൂജീൻ നിഡാ എന്ന എന്റെ സുഹൃത്തിന്റെ കഴിവ് എനിക്കു കിട്ടിയിരുന്നുവെങ്കിൽ എന്നു ഞാൻ ആഗ്രഹിക്കാറുണ്ട്. 120-ൽ പരം ഭാഷകളുടെ ഘടന അപഗ്രഥിക്കാൻ അദ്ദേഹത്തിനു കഴിയും പോൽ!

ഭാഷകളിൽ എനിക്കുള്ള പരിമിതമായ അറിവുതന്നെ, മറ്റു സംസ്ക്കാരങ്ങളും ജനങ്ങളുടെ മനോഭാവങ്ങളും ഗ്രഹിക്കാൻ എനിക്കു സഹായമായി എന്നു തുറന്നു പറയട്ടെ. എന്റെ വിദേശയാത്രകളിൽ മറ്റു സംസ്ക്കാരങ്ങളിൽ മുങ്ങിക്കുളിച്ചതിന്റെ തീവ്രത ആ പ്രദേശങ്ങളിലെ ഇന്ത്യൻ സമൂഹത്തിൽ നിന്നു ഞാൻ എത്രമാത്രം അകന്നു കഴിഞ്ഞുവെന്നതിന് ആനുപാതികമാണെന്നു പറയാം. ഈ വിധത്തിലുള്ള അകൽച്ച എന്റെ പൊങ്ങച്ചമായോ ഗർവ്വായോ എന്റെ നാട്ടുകാർ ചിലപ്പോൾ തെറ്റിദ്ധരിക്കാൻപോലും ഇടയാക്കിയിട്ടുണ്ട്. മറ്റു സംസ്ക്കാരങ്ങൾ മനസ്സിലാക്കാനുള്ള എന്റെ പ്രയത്നത്തിൽ, ആ പ്രദേശങ്ങളിലെ എന്റെ നാട്ടുകാരുമായി വിനോദങ്ങളിലേർപ്പെടുന്നതിനോ, വെടിപറയുന്നതിനോ, വൃഥാ സല്ലാപങ്ങളിലേർപ്പെടുന്നതിനോ സമയം അനുവദിച്ചില്ല എന്നതാണു വാസ്തവം.

**പല ജോലികൾ**

ഞാൻ ധാരാളം കാണുകയും കേൾക്കുകയും ചെയ്തുവെന്നതു വാസ്തവം. എനിക്കു ലഭിച്ച മറ്റൊരാനുകൂല്യം അനേകം ജോലികൾ ചെയ്യാൻ എനിക്കിടയായി എന്നതാണ്. ഇതിൽ അധികപങ്കും വ്യക്തിപരമായി ഞാൻ തെരഞ്ഞെടുത്തതല്ല. പ്രധാനപ്പെട്ട ചില ജോലികൾ ഇവിടെ കുറിക്കാം. എന്റെ സെക്കന്ററി വിദ്യാഭ്യാസം മുഴുവൻതന്നെ, എന്റെ സ്വദേശമായ തൃപ്പൂണിത്തുറയിലെ ഗവൺമെന്റ് ബോയ്സ് ഹൈസ്കൂളിലായിരുന്നു. 1937 മാർച്ചിൽ ഞാൻ പരീക്ഷ പാസ്സായി. അന്നെനിക്ക് 15 വയസ്സ് തികഞ്ഞിട്ടില്ല. ഞാൻ 1922 ആഗസ്റ്റ് 9-ാം തീയതി ജനിച്ചതായാണ് എന്റെ ഓർമ. രേഖകൾ പറയുന്നത് കൊല്ലവർഷം 1097 കർക്കിടകം 25-ാം തീയതിയെന്നാണ്. തിട്ടമില്ല. സെക്കന്ററി സ്കൂൾ ഫൈനൽ പരീക്ഷ ഒന്നാം ക്ലാസ്സോടെ ഞാൻ പാസ്സായി. കൊച്ചി സംസ്ഥാനത്ത് എനിക്ക് ആറാമതു റാങ്ക് ഉണ്ടായിരുന്നു. എന്റെ സ്കൂളിൽ നിന്ന് ഏറ്റവും കൂടുതൽ മാർക്കുവാങ്ങി ജയിച്ചുവെന്നാണ് എന്റെ ഓർമ. ഞാൻ പരീക്ഷ എഴുതേണ്ടിവന്ന പരിതസ്ഥിതികൾ പരിഗണിക്കുമ്പോൾ അതത്ര മോശമല്ല. അക്കാര്യത്തെപ്പറ്റി പിന്നീട്.

സംസ്ഥാനത്ത് ഒരു മെരിറ്റ് സ്കോളർഷിപ്പിന് ഞാൻ അർഹനായി. (പ്രതിമാസം നാലരരൂപ-നാലുവർഷത്തേക്ക്). മദ്രാസ് യൂണിവേഴ്സിറ്റിയിൽ കോളജ് ഫീസ് അടയ്ക്കാൻ ഈ തുക മതിയാകും. പക്ഷേ ഏറ്റവും അടുത്തുള്ള കോളജ് എറണാകുളം മഹാരാജാസ് ആണ്. ആറുമൈൽ അകലെ. ബസ് ചാർജ് നൽകാനും ഉച്ചഭക്ഷണത്തിനുമായി വേറൊരു അഞ്ചുരൂപാ കൂടിവേണം. ഒരു പ്രൈമറി സ്കൂൾ അദ്ധ്യാപകനായ എന്റെ പിതാവിന് അന്ന് ശമ്പളം പ്രതിമാസം 28 രൂപ. ഈ തുക കൊണ്ട് അദ്ദേഹം എന്റെ അമ്മയും അഞ്ചുപുത്രന്മാരും ഉൾപ്പെട്ട കുടുംബത്തെ പോറ്റണം. ഈ സാഹചര്യത്തിൽ കോളജിൽ പോകാൻ വേണ്ടതായ കൂടുതൽ ചെലവ് വഹിക്കാനാവില്ലെന്ന് പിതാവു പറഞ്ഞു.

അങ്ങനെ, പതിനഞ്ചു വയസ്സ് തികയുന്നതിനു മുമ്പായിത്തന്നെ ജോലി നേടാൻ ഞാൻ നിർബന്ധിതനായി. ജീവസന്ധാരണത്തിനു പണം തേടുകയെന്നതിനേക്കാൾ കൂടുതലായി, സമയം പ്രയോജനകരമായി വിനിയോഗിക്കുകയെന്നതായിരുന്നു പ്രധാനം. കോളജിൽ ചേർന്നു പഠിക്കാൻ ആവശ്യമായ അഞ്ചുരൂപ തന്നു സഹായിക്കാൻ എന്റെ അമ്മാച്ചന്മാരോ മറ്റു ബന്ധുക്കളോ തയാറായില്ല. കോളജിൽ പോകാൻ വേണ്ടത്ര പണം സ്വരൂപിക്കുന്നതിനുമുമ്പ് ഞാൻ 13 ദീർഘവർഷങ്ങൾ ജോലിചെയ്തു. 28-ാമത്തെ വയസ്സിലാണു ഞാൻ കോളജിൽ ചേർന്നത്. അതാകട്ടെ അമേരിക്കയിലും.

കൗമാരത്തിൽതന്നെ ഞാൻ ഒരു പത്രപ്രവർത്തകനായി ജോലിനോക്കി. റോമൻ കത്തോലിക്കാ ദിനപത്രമായ മലബാർ മെയിലിന് പ്രധാനവാർത്തകൾ റിപ്പോർട്ടു ചെയ്തു. 16-ാം വയസ്സിൽതന്നെ ഇന്ത്യയിലെ പല ഇംഗ്ലീഷ് വാരികകളിലും മാസികകളിലും ഇംഗ്ലീഷിൽ ലേഖനങ്ങൾ എഴുതി ഫ്രീലാൻസ് എഴു

ത്തുകാരനായി. മാതൃദേശമായ തൃപ്പൂണിത്തുറയിൽ പബ്ലിക് ലൈബ്രറിയുടെയും റീഡിംഗ് റൂമിന്റെയും സെക്രട്ടറിയായി ഞാൻ തെരഞ്ഞെടുക്കപ്പെട്ടു. പിന്നീട് കൊച്ചിയിലെ ഒരു ട്രാൻസ്പോർട്ടേഷൻ – ഷിപ്പിംഗ് കമ്പനിയിൽ ഗുമസ്തനായി. രണ്ടുവർഷത്തിനുശേഷം ഒരു മത്സരപരീക്ഷയിൽ ജയിച്ചതിനെ തുടർന്ന് ഇന്ത്യൻ പോസ്റ്റ് – ടെലിഗ്രാഫ് ഡിപ്പാർട്ട്മെന്റിൽ ഗുമസ്തനായി നിയമനം കിട്ടി. കൊച്ചിയിലും തിരുവിതാംകൂറിലും പല ചെറിയ പട്ടണങ്ങളിൽ ഞാൻ ടെലിഗ്രാഫിസ്റ്റായും പോസ്റ്റ്മാസ്റ്ററായും ജോലിനോക്കി. അവസാനം ഞാൻ അഖിലേന്ത്യാ പോസ്റ്റ് – ടെലിഗ്രാഫ് യൂണിയന്റെ തിരുക്കൊച്ചി യൂണിയനിൽ അസ്സോഷ്യേറ്റ് സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. സ്വാതന്ത്ര്യത്തിനു മുമ്പ് ബ്രിട്ടീഷ് രാജിനെതിരായി ഒരു മുഖ്യദേശീയ പണിമുടക്ക് സംഘടിപ്പിക്കുന്നതിൽ സഹായിക്കുകയും ചെയ്തു.

ആയിരത്തിതൊള്ളായിരത്തി നാല്പത്തിയേഴുമുതൽ മൂന്നുവർഷം ഞാൻ എത്യോപ്യയിലെ ഗവൺമെന്റു സ്കൂളുകളിൽ അദ്ധ്യാപകനായിരുന്നു. പ്രൈമറി മുതൽ സെക്കണ്ടറി വരെ എല്ലാ ക്ലാസ്സുകളിലും, കോളജ് തലത്തിലും ഞാൻ പഠിപ്പിച്ചു. എങ്ങനെ ഞാൻ എത്യോപ്യയിലെത്തിയെന്ന കഥ പിന്നീടു പറയാം. എത്യോപ്യയിൽ ചെലവഴിച്ച മൂന്നു വർഷക്കാലം ഞാൻ വളരെയധികം കാര്യങ്ങൾ പഠിച്ചു. സംഭവബഹുലവും പ്രക്ഷുബ്ധവും പ്രത്യുത്പാദനപരവുമായ വർഷങ്ങൾ. എതിർപ്പും അഭിനന്ദനവും എനിക്കു കിട്ടി. അതൊരു നീണ്ട കഥ. അതും പിന്നീടു പറയാം.

1950–ൽ ഞാൻ എത്യോപ്യ വിട്ടു. പ്രായംകൂടുന്നതിനു മുമ്പ് കുറേക്കൂടി ഔപചാരിക വിദ്യാഭ്യാസം ആർജ്ജിക്കേണ്ടിയിരുന്നു. അന്നു 28 വയസ്സായെങ്കിലും ഞാൻ കോളജിൽ പോയിരുന്നില്ല. അമേരിക്കയിൽ ഗോഷൻ കോളജിലേക്കുള്ള യാത്രാമദ്ധ്യേ, ഒരു ടൂറിസ്റ്റായി ഞാൻ മദ്ധ്യപൂർവ്വദേശവും യൂറോപ്പും സന്ദർശിച്ചു. പുതിയ സംസ്ക്കാരങ്ങളിലേക്ക് അങ്ങനെ പല വാതിലുകൾ തുറന്നുകിട്ടി. നാലു വർഷം (1950 – ’54) ഞാൻ അമേരിക്കയിൽ വിദ്യാർത്ഥിയായി കഠിനാദ്ധ്വാനം ചെയ്തു. ഗോഷൻ കോളജിൽ നിന്നു ബി. എ. ഡിഗ്രിയും പ്രിൻസ്ടൺ വൈദികസെമിനാരിയിൽ നിന്ന് ബി. ഡി. ഡിഗ്രിയും (പിന്നീടത് മാസ്റ്റർ ഓഫ് ഡിവിനിറ്റി ആയി മാറ്റി) നേടി. അമേരിക്ക വ്യത്യസ്തമായ ഒരു സാംസ്ക്കാരികാനുഭൂതി ആയിരുന്നു. സമ്പുഷ്ടവും സമൃദ്ധവുമായ ഒരു അനുഭൂതി. ആ നാലുവർഷങ്ങളിൽ ഇന്ത്യാനയിലെ എൽക്ഹാർട്ടിലും ന്യൂജേഴ്സിയിലെ പ്രിൻസ്ടണിലും നീഗ്രോകളുടെ രണ്ടു ബാപ്ടിസ്റ്റു പള്ളികളിൽ അസിസ്റ്റന്റ് പാസ്റ്ററായി സേവനമനുഷ്ഠിക്കാൻ അവസരം ലഭിച്ചത് പൗരസ്ത്യ ഓർത്തഡോക്സ് സഭയിലെ അത്മേനിയായ എനിക്ക് ഏറ്റവും മികച്ച അനുഭവമായി.

ഇന്ത്യയിൽ മടങ്ങിയെത്തിയ ഞാൻ 1954–ൽ ആലുവാ ഫെലോഷിപ്പ് ഹൗസിൽ താമസിച്ചുകൊണ്ട് യൂണിയൻ ക്രിസ്ത്യൻ കോളജിലെ വിദ്യാർത്ഥികൾക്കും മറ്റു യൂണിവേഴ്സിറ്റി വിദ്യാർത്ഥികൾക്കും മതബോധനം നൽകാൻ തുടങ്ങി. ഇന്ത്യൻ സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റിന്റെ ഓണററി അസോഷ്യേറ്റ് സെക്രട്ടറിയായും ഞാൻ കുറെക്കാലം പ്രവർത്തിച്ചു. ഇന്ത്യയൊട്ടുക്ക് ഓർത്തഡോക്സുകാരും പ്രൊട്ടസ്റ്റന്റുകാരുമായ വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും ഇടയിലായിരുന്നു പ്രവർത്തനം. അതേ കാലത്തു ഞാൻ ഓർത്തഡോക്സ് സ്റ്റുഡന്റ് കോൺഫറൻസിന്റെ ജനറൽ സെക്രട്ടറിയായും തെരഞ്ഞെടുക്കപ്പെട്ടു. ആ നിലയിൽ ഞാൻ ‘ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യ’ എന്ന സംഘടന രൂപീകരിക്കുന്നതിൽ നേതൃത്വം നൽകി. ഇതെല്ലാം എന്റെ ചിന്തയും ആദ്ധ്യാത്മികതയും രൂപപ്പെടുത്തുന്നതിൽ അമൂല്യങ്ങളായ അനുഭവങ്ങളായി.

വീണ്ടും 1956–ൽ ഞാൻ എത്യോപ്യയിലേക്കു പോയി. ലയ്സൺ ഓഫീസറും ഹെയിലി സെലാസി ചക്രവർത്തിയുടെ സ്പെഷ്യൽ അഡ്വൈസറുമായിട്ടായിരുന്നു ഇത്തവണ നിയമനം. ഒരു ഗവൺമെന്റു ഘടന എങ്ങനെ പ്രവർത്തിക്കുന്നുവെന്നതിലേക്കു പല ഉൾക്കാഴ്ചകളും ഈ കാലഘട്ടത്തിൽ ലഭിച്ചു (എത്യോപ്യൻ വ്യവസ്ഥ വളരെയേറെ വികസിതമായിരുന്നില്ലെങ്കിലും). ഈ കഥയും പിന്നാലെ പറയാം.

വളരെ പ്രയാസത്തോടുകൂടി ഞാൻ 1959–ൽ എത്യോപ്യയിലെ ജോലി രാജിവച്ച്, ദൈവശാസ്ത്രവും തത്വശാസ്ത്രവും സംബന്ധിച്ച ഉപരിപഠനത്തിനായി അമേരിക്കയിൽ യേൽ യൂണിവേഴ്സിറ്റിയിലേക്കു പോയി. ആ യൂണിവേഴ്സിറ്റിയിൽ ദൈവശാസ്ത്രപഠനത്തിനുള്ള സൗകര്യങ്ങൾ പോരെന്ന് എനിക്കു തോന്നി. അതേസമയം യേൽ ഗ്രാഡ്വേറ്റ് സ്കൂളിലെ പഠനം ഒന്നാംതരമാണെന്നു ഞാൻ കണ്ടു. ആധുനിക പാശ്ചാത്യതത്വശാസ്ത്രത്തിലും, പ്രത്യേകിച്ച് കാന്റ്, ഹുസേൾ തുടങ്ങിയ ജർമൻ തത്വശാസ്ത്രജ്ഞന്മാരെ മനസ്സിലാക്കുന്നതിലും പ്രസ്തുത സ്കൂൾ മികച്ചുനിന്നു. ആദ്യവർഷം ഞാൻ അമേരിക്കയിലെ യുണൈറ്റഡ് പ്രസ്ബിറ്റീരിയൻ സഭയുടെ എക്യുമെനിക്കൽ മിഷൻ സംബന്ധിച്ച കമ്മിഷന്റെ ഉപദേഷ്ടാവായും സേവനമനുഷ്ഠിക്കുകയുണ്ടായി. വളരെ വിപുലമായ അമേരിക്കൻ പ്രൊട്ടസ്റ്റന്റ് സഭാവിഭാഗത്തിന്റെ ആന്തരിക പ്രവർത്തനം സംബന്ധിച്ച ചില സുപ്രധാന ഉൾക്കാഴ്ചകൾ ലഭിക്കാൻ ഈ പ്രവർത്തനം സഹായിച്ചു.

പൗരസ്ത്യ ദൈവശാസ്ത്രവും സഭാപിതാക്കന്മാരുടെ രചനകളും കൂടുതൽ മെച്ചമായി ഗ്രഹിക്കാൻ കഴിയുമെന്ന പ്രത്യാശയിൽ ഞാൻ യേലിനോടു യാത്ര പറഞ്ഞ് ഓക്സ്ഫഡിലേക്കു പോയി. ഓക്സ്ഫഡിൽ ഡോക്ടർ ഓഫ് ഫിലോസഫിക്ക് (ഡി. ഫിൽ.) രജിസ്റ്റർ ചെയ്തു. കെബിൾ കോളജിലാണു പഠനമെങ്കിലും താമസം ഓക്സ്ഫഡിൽ കാന്റർബറി റോഡിലെ സെന്റ് ഗ്രിഗറി – സെന്റ് മക്രീന മന്ദിരത്തിലാണ്. പൊതുവെ പറഞ്ഞാൽ ഓക്സ്ഫഡ് എന്നെ നിരാശനാക്കി. എന്റെ അഭിരുചിക്കു ചേരാത്ത വിധത്തിൽ യാഥാസ്ഥിതികവും സൈദ്ധാന്തികവും ഒറ്റപ്പെട്ടതുമായി തോന്നി അവിടം. അതേസമയം ആഡംബരപ്രധാനവും ആധികാരികത കുറഞ്ഞതും. പക്ഷേ പ്രഗത്ഭരായ ചില അദ്ധ്യാപകർ സഹായകരായി. മൈക്കൾ പൊളാനിയെപ്പോലുള്ള പണ്ഡിതശ്രേഷ്ഠന്മാർ മനുഷ്യവിജ്ഞാനത്തിന്റെയും ധൈഷണിക നിശ്ചയത്തിന്റെയും ചില പ്രശ്നങ്ങളിലേക്ക് എന്നെ വഴിനടത്തി. ഗോഷനിൽവച്ചു പ്രാരംഭ പാഠത്തോടെ ആരംഭിച്ചതും പ്രിൻസ്ടണിലും യേലിലും വച്ച് ഗണ്യമായി വികസിച്ചതുമായ എന്റെ ദാർശനിക തീർത്ഥയാത്ര ഓക്സ്ഫഡിൽ പക്വതയുടെ ഒരു പുതിയ തലത്തിൽ എത്തിപ്പെട്ടു. ഗിൽബർട് റൈൽ (Gilbert Ryle), അയാൻ റാംസേ (Ian Ramsey), ഹെൻറി ചാഡ്വിക് (Henry Chadwick), ആർ. സി. സാനർ (R. C. Zahner) എന്നിങ്ങനെയുള്ള ശ്രേഷ്ഠാദ്ധ്യാപകരുടെ പ്രബോധനങ്ങളോട് എന്റെ മനസ്സ് വിമർശനബുദ്ധ്യാ പ്രതികരിക്കുകയും ചെയ്തു.

ഞാൻ ഓക്സ്ഫഡിലായിരിക്കുമ്പോൾ, സഭകളുടെ ലോകകൗൺസിലിന്റെ ജനറൽ സെക്രട്ടറി ഡോ. വിസർട്ട് ഹൂഫ്ട് എന്നെ ജനീവയിലേക്കു ക്ഷണിച്ചു. ജനീവയിൽ ലോകകൗൺസിലിന്റെ സ്റ്റാഫിൽ ചേരുന്നതിന് അദ്ദേഹം ആവശ്യപ്പെട്ടു. കൗൺസിൽ അമിതമായി പാശ്ചാത്യ വീക്ഷണങ്ങൾ നിറഞ്ഞതും അതീവ പ്രൊട്ടസ്റ്റന്റ് മയവുമായതിനാൽ എനിക്ക് പൊരുത്തപ്പെട്ടുപോകാൻ പ്രയാസമായിരിക്കുമെന്നു ഞാൻ പറഞ്ഞു. അക്കാരണംകൊണ്ടുതന്നെയാണ് എന്നെ ക്ഷണിക്കുന്നതെന്ന് അദ്ദേഹം മറുപടി നല്കി. നിലവിലുള്ള പ്രവണതയെ തിരുത്തിക്കുറിക്കുന്നതിനും ഏകപക്ഷീയത പരിഹരിച്ചു സമതുലിതമാക്കുന്നതിനും. ഹൂഫ്ട് ആവശ്യപ്പെട്ടതുപോലെ പ്രവർത്തിക്കാൻ എനിക്കു കഴിവുപോരെന്നു ഞാൻ ചൂണ്ടിക്കാട്ടി; മാത്രമല്ല, ഓക്സ്ഫഡിലെ പഠനം പൂർത്തീകരിക്കുകയും വേണം.

സഭകളുടെ ലോകകൗൺസിലിന്റെ മൂന്നാമത് അസംബ്ലി 1961–ൽ ന്യൂഡൽഹിയിൽ ചേർന്നപ്പോൾ മൂന്നു പ്രധാന ബൈബിൾ പഠന നേതാക്കളുടെ കൂട്ടത്തിൽ ഒരാളായി എന്നെയും ക്ഷണിച്ചു. ജർമനിയിലെ ഡോ. മാർട്ടിൻ നീമുള്ളറും യേൽ യൂണിവേഴ്സിറ്റിയിലെ പ്രൊഫ. പോൾ മിനീയറും ആയിരുന്നു മറ്റു രണ്ടുപേർ. ഞാൻ അംഗമായ ഇന്ത്യൻ ഓർത്തഡോക്സ് സഭ (കൗൺസിലിന്റെ ഒരു സ്ഥാപകാംഗം) ഒരു പ്രതിനിധിയായി അസംബ്ലിയിൽ സംബന്ധിക്കാൻ എന്നോടാവശ്യപ്പെട്ടു. രണ്ടു ക്ഷണങ്ങളും ഞാൻ സ്വീകരിച്ചു. പ്രസ്തുത അസംബ്ലി എക്യുമെനിക്കൽ പ്രസ്ഥാനത്തിലേക്കുള്ള എന്റെ പ്രവേശനത്തിന് ഒരു വലിയ അവസരമായി ഉതകി. ഈ പ്രസ്ഥാനത്തിൽനിന്ന് അതുവരെ ഞാൻ ഒരകലം പാലിച്ചു നിൽക്കുകയായിരുന്നു; ഒരു സൗഹാർദ്ദ വിമർശകൻ എന്ന നിലയിൽ.

അസംബ്ലിയിൽ സംബന്ധിച്ച ആയിരത്തോളം പേരെ മൂന്നായി ഭാഗിച്ച് അതിൽ ഒരു വിഭാഗത്തിനെ അഞ്ചു ദിവസം ബൈബിൾ പഠിപ്പിക്കുന്ന പദവിയാണ് എനിക്കു ലഭിച്ചത്. ആദ്യത്തെ ബൈബിൾക്ലാസ് ഒരു വലിയ വിജയമായി. പിറ്റേദിവസം പല പ്രമുഖന്മാരും സ്വന്തം പഠനവിഭാഗം വിട്ട് എന്റെ ബൈബിൾ ക്ലാസ്സിലേയ്ക്ക് വന്നു. അവരിൽ ഒരാളാണു കാന്റർബറി ആർച്ചുബിഷപ്പ് മൈക്കൽ റാംസെ. അദ്ദേഹം എന്റെയൊരു ആജീവനാന്ത സുഹൃത്തും ആരാധകനുമായി മാറി.

(തുടരും)

# Family is a frequency, Stay Tuned….

**Mrs. Seba V. Varghese**

The malayalam movie **Home** in its recent time is more relatable and convincing story line that depicts today's generation that shows the relationship of father and two sons who are lost in their smartphones and drowned in social media. The challenge here is that the father who tries to keep up with the family disciplines with his sons also faces his share of struggle of being neglected, ignored and being criticised of not holding a social status of recognition and accomplishment. This is where the role of family comes into being. We should understand the lessons of love and compassion towards our family, which ensures the holistic development of our personality.

Family is where our first and strongest emotional memories are made, and that's where they keep appearing. It is an active awareness and empathy that lie with each other, accepting, and permanently attuned to ourselves and others. Family is a reflection of ourselves through our children and a mirror to the society. Family is a treasured possession with emotion of joy, happiness, success,failure, laughter ,pain or grief etc. A family big or small is a covenant with God, a covenant of life and peace!!!

What should be a family goal? A goal ranges from person to person to achieve or accomplish to what he or she desires to achieve in life. But let us pause this thought to ourselves - A FAMILY GOAL. Firstly, what makes a family goal? Are we really pressing on this goal too hard? Let us make sure we are able to tune into this channel called "FAMILY". In the Biblical sense, "**Honor your father and mother, so that you may live long in the land the Lord your God is giving you**." **(Exodus 20:12)**

***I. Why did God give us this commandment?***

Honoring parents strengthens society and honoring parents is how nearly all of us come to recognize that there is an authority above us to whom we are morally accountable. The word ''honor'' in Hebrew means to ''give weight to, show respect for, or prize highly.'' there is no ending point to this commandment—we are to honor our parents in childhood *and* adulthood, for we owe them a debt of honor that never ends.

**ii.** ***Finding the Family Altar***

An Altar is an Elevation, a place of Sacrifice! A place of dedication that we commit our lives and our families to God! A place set apart for Worship, Praise, Sacrifice, Dedication and Commitment! Our family goal should comprise of all these qualities. Are we able to bind them altogether with our spouse and children. Today, that's what we need! A place of dedication that we commit our lives and our families to God!.

Father Abraham is seen as the "Father of the faith" and is honoured for his obedience. He was given a vow that "all nations would be blessed through him". Let us understand the significance of family altar.

***Four Altars of Abraham***

***First altar-The Altar of Hope:***

The altar of hope clearly signifies that Abraham never doubted his faith towards God. Abraham was fruitful through his obedience, He proved to be closer to God, an old man who was longing to have children although Sarah his wife who was barren. This is where Abraham becomes an example to us. We see that God offers an amazing promise to Abraham: God gives Abraham a son! He was blessed with a son Issac. This is the hope that is transparent with God that establishes an everlasting covenant. Our families struggling with pains, hardships, grief and various struggles in different forms should elevate the altar of hope and lift up our eyes towards God.

***THE SECOND ALTAR – THE ALTAR OF PRAYER***

Prayer is the foundation that keeps the family firm with God and builds a strong relationship within the family. Prayer is a way to hope. Here, Abraham teaches his way of worship, he prayed with all his heart, mind and soul keeping his faith strong in God, He was calm at the most turbulent time and waited patiently for the responses of God. Abraham surrendered in submission with God, his faith was never shaken, times of despair he was led with hope and prayer. He surpassed the essence of prayer and hope within his family and all generations.

**THE THIRD ALTAR – THE ALTAR OF COMMUNION**

A sense of mission should begin at home, every member at home are missionary members. Our mission is with each other.It is communion with God in love, peace and harmony . It could be called the altar of challenge. There is a great comfort found in the communion of grace. It is important to feed our souls with communion in Christ, it is our responsibility to feed with our spiritual gifts that can lift our family goals with each other. While breaking the word Spiritual, we get two combinations ie. "Spirit" and "Ritual". Our families with spirit held high in Christ should become a ritual that is sacred and holy without which our duties with each other is not complete.

**FOURTH ALTAR – THE ALTAR OF SACRIFICE**

The word Sacrifice is purely divine, it is within this sphere of life that we have contrasting example Jesus Christ died on the cross to show us his sacrificial and unconditional love to us another example when Abraham was ready to sacrifice his only son Issac but in an agonising pain. This is where Abraham reached the highest level in his spiritual life and reached deepest point in his walk with the Eternal. He is qualified to be called the "friend of the Eternal".This altar relates to unconditional love and friendship.

Our families need to uphold these qualities where there is altar of **hope, prayer, communion and sacrifice.** Through this entire study, we understand that faith is not prefabricated although we are born of different qualities, such as the ability of reasoning, we are not born with faith .Faith is acquired and experienced, its gradually experienced throughout a person's life. When we have an ailment or suffering remember that we acquire faith through suffering, through our errors. Our mistakes allow us to know ourselves and to realise that we have plenty to learn. Faith is developed through learning as well, we need to learn many things but especially spiritual and above all the spiritual walk. Right now, all of us are in a spiritual walk. Some walk ahead while others walk behind but we are all walking through life. Some walk alone, some walk with bad company, and others walk with the Eternal. Those who achieve more are the ones who walk with the Eternal because although they have the same suffering they see life differently and the result will be different because it will be according to the will of Almighty. ❑

# ദൈവ വിരോധികൾ

## ദനഹായ്ക്ക് ശേഷംനാലാം ഞായർ (വി. മർക്കോസ് 6:1–6 )



ഫാ. കെ. കെ. വർഗീസ്

ദനഹായ്ക്ക് ശേഷമുള്ള നാലാമത്തെ ഞായറാഴ്ചയിലെ വേദഭാഗം വിശുദ്ധനായ മർക്കോസ് ആറാം അധ്യായം ഒന്നുമുതൽ ആറു വരെയുള്ള ഭാഗങ്ങളാണ്. തന്റെ പിതൃ നഗരത്തിൽ നിരാകരിക്കപ്പെട്ട കർത്താവിൻറെ ചിത്രമാണ് വേദവായനയുടെ ഉള്ളടക്കം.ഈ സുവിശേഷത്തിലെ തന്നെ അഞ്ചാം അധ്യായത്തിലെ ഉള്ളടക്കം മനസിലാകുന്നത് ഇന്നത്തെ വേദവായന ഭാഗത്തെ ധ്യാനാത്മകമായി സമീപിക്കാൻ വളരെ സഹായകരമാണ്.

5:20 വാക്യത്തിൽ ദുരാത്മാവ് ബാധയിൽ നിന്ന് സ്വതന്ത്രനാക്കപ്പെട്ട വന്റെ വിവരണമുണ്ട്.

5:25–34 വരെ, പന്ത്രണ്ട് വർഷമായി രക്തസ്രാവം ഉള്ളവളെ സൗഖ്യപ്പെടുത്തുന്നു.

5:21–24, 35– 43 വരെയുള്ള ഭാഗങ്ങളിൽ, യായിറോസിന്റെ 12 വയസ്സുള്ള മകളെ സൗഖ്യപ്പെടുത്തുന്ന വിവരണമാണ്.

മേൽപ്പറഞ്ഞ മൂന്ന് സംഭവങ്ങളിലും ക്രിസ്തുവിനെയും അവൻറെ അത്ഭുത പ്രവർത്തികളെയും അറിഞ്ഞവർ അവനെ സമീപിക്കുകയാണ്; പ്രതീക്ഷകളോടെ.എന്നാൽ യാതൊരുവിധമായ മുൻവിധികലുമില്ലാതെയും.

5:7–ൽ, പിശാചിന് പോലും കർത്താവിനെ അറിയാൻ കഴിയുന്നു.

5:23–ൽ, തന്റെ മകൾ ജീവിക്കേണ്ടത് അവളെ സ്പർശിക്കാൻ കർത്താവിനോട് യായിറോസ് അപേക്ഷിക്കുന്നു.

5:28–ൽ, അവനെ ഒന്നു തൊട്ടാൽ ഞാൻ സൗഖ്യം ആകും എന്ന് ഉറച്ചു വിശ്വസിക്കുന്ന രക്തസ്രാവക്കാരി.

മുൻ അധ്യായത്തിലെ മൂന്നു പേരും അവൻെറ വാക്കുകൾ കേട്ട്, അവന്റെ വാക്കുകളെ സാധൂകരിക്കുന്ന പ്രവർത്തികൾ കണ്ട്, അവനിൽ വിശ്വസിച്ചു. രക്ഷിക്കപ്പെടുവാൻ തക്ക വിശ്വാസം അവർ പ്രകടിപ്പിച്ചു.

എന്നാൽ, ആറാം അധ്യായത്തിൽ ആവട്ടെ, അവൻെറ ഉപദേശം കേൾക്കുകയും, അവൻെറ പ്രവർത്തികൾ നിരീക്ഷിക്കുകയും, എന്നാൽ അവനിൽ വിശ്വസിക്കാൻ വിസമ്മതിക്കുകയും ചെയ്യുന്ന ആളുകളെയാണ് നാം അഭിമുഖീകരിക്കുന്നത്.

എവിടെനിന്ന്?? ഇത് എന്ത്?? (6:2).

പിതൃനഗരത്തിൽ അനഭിമതൻ ആവുന്ന ക്രിസ്തുവിനെ അവിടെയുള്ളവർ നേരിടുന്നത് എപ്രകാരമാണെന്ന് നോക്കുക.

a) ഈ അറിവ് എല്ലാം ഇവന് എവിടെ നിന്ന് കിട്ടി.??

b) എന്ത് പ്രവർത്തികൾ ആണ് ഇവൻ ചെയ്യുന്നത്??

എന്നാൽ ഈ ചോദ്യങ്ങൾ അവന്റേ പ്രവർത്തികളെ കുറിച്ചല്ല, അവനെ കുറിച്ച് ആണെന്ന് താഴെ പറയുന്ന കാര്യങ്ങളിൽ നിന്ന് നമ്മൾ മനസ്സിലാവും. അടിസ്ഥാന രഹിതമായ കാര്യങ്ങൾ ഉന്നയിച്ചുകൊണ്ട് ആണ് അവർ അവനെ നേരിടുന്നത്.

1–ഇവനൊരു തച്ചൻ അല്ലയോ...?? ഔപചാരികമായ വിദ്യാഭ്യാസം ഇല്ല എന്നതിനേ എടുത്തുകാണിക്കാൻ ആവണം ഈ പ്രയോഗം.

2–ഇവൻ മറിയയുടെ മകനല്ലേ..?? വംശാവലിയിൽ പിതൃ വഴികൾ രേഖപ്പെടുത്തി അഭിമാനിക്കുന്ന പാരമ്പര്യത്തിൽ, അമ്മ വഴി അവനെ പരിചയപ്പെടുത്തുന്നത് അവൻെറ പിതൃത്വം ചോദ്യംചെയ്ത് തന്നെ അപമാനിക്കാൻ ആവണം.

3–ഇവന്റെ സഹോദരങ്ങൾ നമ്മോടുകൂടെ ഇല്ലയോ..??

ഇവിടെ പേര് പറയപ്പെട്ട സഹോദരങ്ങൾ ആരും അവനെ പോലെ പെരുമാറുന്നവരല്ലല്ലോ. പിന്നെന്താ ഇവൻ മാത്രം ഇങ്ങനെ??

തൻറെ സ്വന്തം നാട്ടിലെ ആളുകൾ അവനെയും അവൻെറ സന്ദേശത്തെയും തള്ളിക്കളഞ്ഞു. അവർക്കുവേണ്ടി ചെയ്യാൻ കഴിയുമായിരുന്ന അനേകം അത്ഭുതങ്ങൾ അവരുടെ അവിശ്വാസം മൂലം പരിമിതപ്പെട്ടു.

**ദൈവത്തെ പരിമിതപ്പെടുത്തുന്നവർ**

1. യേശുവിന്റെ വിശ്വാസ്യതയെ ചോദ്യം ചെയ്യുന്നു. (6:2)

അവന്റെ ഉപദേശത്തിൽ അവർ വിസ്മയിച്ചു.(1:22,6:2) ശാബതിൽ പള്ളിയിൽ വച്ച് തന്റെ ഉപദേശത്തിൽ വിസ്മയിച്ച് അവനെ പുകഴ്ത്തിയവർ ഇവിടെ അവനെ സംശയപൂർവ്വം വീക്ഷിക്കുന്നു. ഇതൊക്കെ പറയാൻ ഇവനാര് എന്ന രീതിയിൽ. അവർ ഉന്നയിക്കുന്ന ചോദ്യങ്ങൾ അവനോടുള്ള ബഹുമാനസൂചകമായിട്ടല്ല മറിച്ച് വിമർശനാത്മകം ആണ്. തങ്ങൾക്ക് നന്നായി അറിയാവുന്ന ഇവൻ ഇങ്ങനെ പറയാൻ, പ്രവർത്തിക്കാൻ തക്കവിധം ആര് എന്ന ചോദ്യം അവർക്ക് ക്രിസ്തുവിലുള്ള അവിശ്വാസത്തെ വെളിപ്പെടുത്തുന്നു. പിശാചിൻറെ ഉപകരണങ്ങളിൽ ഒന്നാണ് അവിശ്വാസം. തിരുവെഴുത്തുകളെയും ദൈവീക അധികാരത്തെയും നിഷേധിക്കുവാൻ തക്കവിധം അവിശ്വാസം ജനിപ്പിക്കുക, അവൻെറ മുമ്പിൽ നിൽക്കുമ്പോഴും അവനിലുള്ള വിശ്വാസമില്ലായ്മ മുൻതൂക്കം നേടുക, ഇത് ഒരുതരം നിരീശ്വരവാദമാണ്. ഒരേസമയം വിശ്വാസവും അവിശ്വാസവും ദൈവികതയെ അല്ലെങ്കിൽ ആത്മീയ വളർച്ചയെ പരിമിതപ്പെടുത്തും.

**അവന്റെ ദൈവികതയെ നിരാകരിക്കുക(6:3)**

ജോസഫ് തച്ച പണിയിൽ ഏർപ്പെട്ടിരുന്ന ആളാണ്. സ്വാഭാവികമായും ക്രിസ്തുവും അതേ തൊഴിൽ പരിശീലിക്കുകയും പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ടാവും. ആ നിലയിൽ അവൻ ഇവിടങ്ങളിൽ പരിചിതനാണ്. തച്ചൻ എന്ന നിലയിൽ ക്രിസ്തുവിനെ അവർക്ക് അറിയാം; പക്ഷേ ദൈവപുത്രൻ എന്ന നിലയിൽ അവർ അവനെ അറിഞ്ഞില്ല. അവർക്ക് അവരുടെ കുടുംബം അറിയാമായിരുന്നു പക്ഷേ അവൻറെ

ഉൽഭവം അവർ മനസ്സിലാക്കിയില്ല. വിശുദ്ധ യോഹന്നാൻ 8: 41ൽ അവർ ക്രിസ്തുവിന്റെ ജനനത്തെ പരിഹസിക്കുന്നു; ‘പരസംഗത്തിൽ ജനിച്ചവൻ’ എന്ന് ആക്ഷേപിക്കുന്നു. ക്രിസ്തുവിനെ ദൈവപുത്രൻ എന്ന നിലയിൽ വിശ്വസിക്കാത്തവർ അവന്റെ ദൈവികതയെ നിരസിക്കുന്നവരാണ് എന്ന് എപ്പോഴും ഓർക്കണം.

**അവന്റെ അനുഗ്രഹങ്ങൾ നഷ്ടപ്പെടുത്തുന്നു (6:4)**

ക്രിസ്തുവിനെ ദൈവം എന്ന് അംഗീകരിക്കാൻ തയ്യാറാകാത്ത ഒരു ജനതയുടെ മധ്യേയാണ് അവൻ ഇപ്പോൾ നിൽക്കുന്നത്. വിശ്വസ്തതയോടെ പ്രവർത്തിച്ച പ്രവാചകന്മാർ എല്ലാവരും നിരസിക്കപ്പെട്ടു എന്നുള്ളതു കൊണ്ടുതന്നെ കർത്താവ് അവരുടെ നിരാകരിക്കലിൽ അസ്വസ്ഥൻ ആവുന്നില്ല, എന്ന് മാത്രമല്ല തിരസ്കരണം അവൻ സ്വീകരിക്കുകയും ചെയ്യുന്നു. എപ്പോഴും മനുഷ്യന്റെ പങ്കാളിത്തം ആവശ്യപ്പെടുന്ന കർത്താവിനെയാണ് സുവിശേഷങ്ങളിൽ നാം കണ്ടുമുട്ടുന്നത്. പങ്കാളിത്തം ഉറപ്പിച്ച എല്ലാ ഇടങ്ങളും അനുഗ്രഹങ്ങളുടെ സമൃദ്ധി നാം കാണുന്നുണ്ട്. ഇവിടെ തികച്ചും വിപരീതമായാണ് കാണുന്നത്. തൽഫലമായി തനിക്ക് അവരുടെ ഇടയിൽ ഒന്നും ചെയ്യാൻ കഴിയുന്നില്ല എന്ന് നാം കാണുന്നു. വിശ്വാസം ഇല്ലാത്ത ഇടങ്ങളിൽ പോലും കർത്താവിന്

